

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഒരിക്കൽ ഒരു പ്രസാധകസംഘം പത്തു മഹാവ്യക്തികളോട് അഭ്യർത്ഥിച്ചു അവരുടെ അഭിപ്രായത്തിൽ വൈശിഷ്ട്യമുള്ള പത്തു ശാസ്ത്രജ്ഞരുടെ പേരുകൾ നല്കാൻ. അവർ കൊടുത്ത ലിസ്റ്റുകൾ (പേരുവിവരപ്പട്ടികകൾ) വിഭിന്നങ്ങളായിരുന്നു. എന്നാൽ എല്ലാ ലിസ്റ്റുകളിലും മാറാതെ ഒരു പേരുണ്ടായിരുന്നു; ആൽബർറ്റ് ഐൻസ്റ്റൈൻ. (Albert Einstein—ആൽബെർറ്റ് ഐൻഷ്ടൈൻ എന്നു ജർമ്മൻ ഉച്ചാരണം) ലോകം കണ്ട ശാസ്ത്രജ്ഞന്മാരിൽ അദ്വിതീയനായ അദ്ദേഹം 1955-ൽ മരിച്ചു. ആ മഹച്ചരമം അറിഞ്ഞ ലോകജനതയുടെ പ്രതികരണം ഒരു കാർട്ടൂണിലൂടെ പ്രത്യക്ഷമായിയെന്ന് "The Private Lives of Albert Einstein" എന്ന ഗ്രന്ഥത്തിന്റെ രചയിതാക്കൾ പറയുന്നു. മററു ഗ്രഹങ്ങൾക്കൊപ്പം ഭ്രമണം ചെയ്യുന്ന ഭൂമിയുടെ പകുതിഭാഗത്തു കനം കുറഞ്ഞ, പരന്ന പ്ളെയ്ററ്. അതിൽ "ആൽബർട്ട് ഐൻസ്റ്റൈൻ ഇവിടെ വസിച്ചു" എന്ന് എഴുതിയിരുന്നു.

ഈ മഹാന്റെ രഹസ്യജീവിതത്തിലേക്കു കടന്നുചെന്ന് ലോക മനഃസാക്ഷിയെ ഞെട്ടിപ്പിക്കുന്ന വസ്തുതകൾ നിരത്തിവയ്ക്കുകയാണ് മുകളിൽപ്പറഞ്ഞ ഗ്രന്ഥത്തിന്റെ കർത്താക്കന്മാരായ റോജർ ഹൈഫീൽഡും പോൾ കാർട്ടറും. ഐൻസ്റ്റൈനെക്കുറിച്ചു നൂററുക്കണക്കിനു ജീവചരിത്രങ്ങളുണ്ടായിട്ടുണ്ട്. അവയിലെല്ലാം ആവർത്തനവിരസതയോടെ വന്ന വസ്തുതകൾ വീണ്ടും പറയുകയും ഇടയ്ക്കിടയ്ക്ക് ആ മഹാപുരുഷന്റെ ലൈംഗികാടിമത്തത്തെ സ്തോഭജനകമായി പ്രതിപാദിക്കുകയും ചെയ്യുന്ന ഈ ഗ്രന്ഥത്തിനു വായനക്കാർ ഏറെയുണ്ടാവും. 'കൈയോടെ' അതിനു തെളിവു നല്കിയിട്ട് ഞാൻ പുസ്തകത്തെക്കുറിച്ചു പറയാം. ഐൻസ്റ്റൈന്റെ ആദ്യത്തെ ഭാര്യ മീലേവേ മാറിക് ആയിരുന്നു. അവരിൽനിന്നു വിവാഹമോചനം നേടിയതിനുശേഷം അദ്ദേഹം എൽസയെയാണ് ഭാര്യയായി സ്വീകരിച്ചത്. എൽസയുടെ ആദ്യത്തെ ഭർത്താവിൽനിന്ന് അവർക്കു രണ്ടു പെൺകുട്ടികൾ ജനിച്ചിരുന്നു. സ്വന്തം പെൺമക്കളെപ്പോലെ അവരെ കരുതേണ്ടിയിരുന്ന ഐൻസ്റ്റൈൻ വേറൊരുവിധത്തിലാണ് അവരെ സ്നേഹിച്ചതെന്ന് ഒരു തെളിവുമില്ലാതെ ഗ്രന്ഥകാരന്മാർ പറയുന്നു. Einstein treated them with affection, even love, but [illegible] not strike observers as the love of a f[illegible]. After all, thanks to Elsa's parentage, they were also his second cousins (Page 193). (ഐ[illegible] അവരെ വാത്സല്യത്തോടെ ക[illegible] സ്നേഹം എന്നുപോലും പറയാം[illegible] കാണുന്നവർക്ക് അത് അച്ഛന്റെ [illegible] തോന്നിയില്ല. എന്തൊക്കെയായാലും [illegible] വംശംകൊണ്ട് അവരും അദ്ദേഹത്തിന്റെ രണ്ടാം തലമുറയിലെ 'കസ്ൻസ്' ആയിരുന്നല്ലോ) വായനക്കാർക്ക് ഇതിന്റെ പൊരുൾ പിടികിട്ടിയല്ലോ. തന്റെ 'കസ്നാ'യ എൽസയെയാണ് ഐൻസ്റ്റൈൻ വിവാഹം കഴിച്ചത്. അവർ ഭാര്യയായപ്പോൾ രണ്ടാംതരത്തിലെ കസ്ൻസിനെയും ഭാര്യമാരായി സ്വീകരിക്കാമെന്നു ധ്വനി. വെറും അഭ്യൂഹത്തെ അവലംബിച്ചുള്ള ഈ പ്രസ്താവം ഗ്രന്ഥകാരന്മാരുടെ പരദൂഷണാഭിവാഞ്ഛയെയല്ലാതെ മററെന്തിനെയാണ് കാണിക്കുന്നത്? ആ രണ്ടു പെൺകുട്ടികളിൽ ഒരുത്തിയുടെ പേരു മാർഗോ (Margot—മാർഗററ് എന്നും ഉച്ചാരണം) എന്ന്. അവളോടായിരുന്നുവത്രേ ഐൻസ്റ്റൈന്നു കമ്പം. Margot and Einstein grew-extremely close (Page 193) (മാർഗോയും ഐൻസ്റ്റൈനും അതിരു കടന്ന രീതിയിൽ അടുത്തു.) അതിഥികളെത്തുമ്പോൾ മാർഗോ മേശയുടെ അടിയിൽ കയറി ഒളിച്ചിരിക്കും. മേശവിരിപ്പുകൊണ്ടു ഐൻസ്റ്റൈൻ അവളെ മൂടിവയ്ക്കും. പെൺകുട്ടിയുടെ ഒളിച്ചിരിപ്പ് ലജ്ജകൊണ്ടല്ല എന്നാണ് ഗ്രന്ഥകാരന്മാർ പറയുന്നത്. അവിടെയുമുണ്ട് ഒരു ലൈംഗിക സൂചന. ഗ്രന്ഥകാരന്മാരുടെ ഭാഗ്യംകൊണ്ട് എൽസ മരിച്ചു. മാർഗോ മരിച്ചു. മാർഗോയുടെ സഹോദരി ഇൽസയും (Ilse) മരിച്ചു. അല്ലെങ്കിൽ ഈ അപവാദവ്യവസായത്തിന് ഗ്രന്ഥകാരന്മാർക്ക് ഉത്തരം പറയേണ്ടതായി വന്നേനേ. (എച്ച്.ജി. വെൽസിനെ ജീവചരിത്രത്തിലൂടെ അപമാനിച്ച ഒരു ഗ്രന്ഥകാരന്റെ പേരിൽ അദ്ദേഹത്തിന്റെ ബന്ധുക്കൾ കോടതിയിൽ പോയത് ഇപ്പോൾ ഞാൻ ഓർമ്മിക്കുന്നു.)

**മനുഷ്യന്റെ പ്രച്ഛന്നമായ ഒരു ഭാഗമാണ് ലൈംഗികത. ധൈഷണികത്വത്തിന്റെ മേൽത്തട്ടിലെത്തിയവർക്കും ആദ്ധ്യാത്മികത്വത്തിന്റെ അധിത്യകതയിൽ ചെന്നു നില്ക്കുന്നവർക്കും അന്തരംഗങ്ങളിൽ ഇത് പ്രച്ഛന്നമായിത്തന്നെ വർത്തിക്കുന്നുണ്ടാവും. അതു ചില സന്ദർഭങ്ങളിൽ പ്രാദുർഭാവം കൊള്ളും.**

'ശാസ്ത്രത്തിൽ വിപ്ളവം', 'പ്രപഞ്ചത്തെക്കുറിച്ച് ഒരു പുതിയ സിദ്ധാന്തം', 'ന്യൂട്ടന്റെ സിദ്ധാന്തങ്ങൾ വലിച്ചെറിയപ്പെടുന്നു', 'ഐൻസ്റ്റൈൻ സിദ്ധാന്തം ജയിക്കുന്നു' എന്നും മറ്റും 'പത്രങ്ങളിൽ വലിയ അക്ഷരങ്ങളിൽ വന്ന വാർത്തകളാണ് ഐൻസ്റ്റൈന് പെട്ടെന്നു കീർത്തിയുണ്ടാക്കിക്കൊടുത്തത് എന്നുവരെ മലിനമനസ്കരായ ഈ ഗ്രന്ഥകാരന്മാർ പറയുന്നുണ്ട്. (He owed his sudden fame to the headline writers of newspapers in England and America—Page 189) ഈ സന്ദർഭത്തിൽ ഈ ജീവചരിത്രകാരന്മാരുടെ 'സഞ്ചിയിൽ സംഭൃതമായിരുന്ന പൂച്ച പുറത്തേക്കു ചാടുന്നത്' അവരറിയുന്നില്ലെങ്കിലും പുസ്തകം വായിക്കുന്നവർ അറിയുന്നുണ്ട്. ഐൻസ്റ്റൈന്റെ ആദ്യത്തെ ഭാര്യയും ഗണിതശാസ്ത്രവിദഗ്ദ്ധയുമായ മിലേവയാണ് റിലേറ്റിവിറ്റിസിദ്ധാന്തത്തിനു രൂപം കൊടുത്തതെന്നുവരെ ഗ്രന്ഥകാരന്മാർ പറയുന്നുണ്ട്. അത് പരോക്ഷ പ്രസ്താവമാണെന്നു മാത്രം. മിലേവയ്ക്ക് ആ സിദ്ധാന്തരൂപവത്കരണത്തിലുള്ള അവകാശങ്ങൾ അങ്ങനെ തള്ളിക്കളയാനാവില്ലെന്നും അവർക്കഭിപ്രായമുണ്ട്.

മിലേവയുടെ ജാരസന്തതിയാണ് ലിസേറൽ. അതിന്റെ അച്ഛൻ ഐൻസ്റ്റൈനാണെന്നു ഗ്രന്ഥകാരന്മാർ അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുന്നു. കുട്ടിയുടെ ജനനത്തെക്കുറിച്ച് അറിഞ്ഞ ഐൻസ്റ്റൈൻ മിലേവയ്ക്ക് എഴുതി: "അവൾക്കു കരയാൻ കഴിയുമെന്നു ഇതിനകം തീർച്ചയായി കഴിഞ്ഞു. പക്ഷേ വളരെക്കാലം കഴിഞ്ഞാലും ചിരിക്കാനറിഞ്ഞുകൂടായിരിക്കും, അവിടെയാണ് ഒരു ഗഹനസത്യമുള്ളത്." തന്റെ മകളെ ഐൻസ്റ്റൈൻ ഒരിക്കലെങ്കിലും കണ്ടതായി തെളിവില്ല. അവൾ എല്ലാക്കാലത്തേക്കുമായി അവരുടെ ജീവിതത്തിൽനിന്ന് അന്തർദ്ധാനം ചെയ്യുകയാണുണ്ടായത്. ഈ സംഭവത്തിനു ശേഷമാണ് ഐൻസ്റ്റൈനും മിലേവയും തമ്മിലുള്ള ദാമ്പത്യബന്ധം യഥാർത്ഥത്തിൽ ആരംഭിക്കുന്നത്. 1903 തൊട്ട് 1919 വരെയായിരുന്നു ആ ദാമ്പത്യജീവിതം. പക്ഷേ ഐൻസ്റ്റൈൻ തന്റെ 'കസിനാ'യ എൽസയുമായി ലൈംഗികബന്ധം നടത്തി ഭാര്യയെ വഞ്ചിച്ചു. ഫലമോ? മിലേവയുടെ ശാരീരികവും മാനസികവുമായ തകർച്ച. ഒടുവിൽ വിവാഹമോചനവും. അതിനുശേഷം അദ്ദേഹം എൽസയെ വിവാഹം കഴിച്ചു. മിലേവ ഭാര്യയായിരിക്കെ താൻ വ്യഭിചരിച്ചുവെന്നു ഐൻസ്റ്റൈൻ കോടതിയിൽ സമ്മതിച്ചുവെന്നു ഗ്രന്ഥകാരന്മാർ പറയുന്നുണ്ട്. അദ്ദേഹം മിലേവയെ എങ്ങനെ ക്രൂരമായി പീഡിപ്പിച്ചുവോ അതുപോലെ എൽസയെയും പീഡിപ്പിച്ചു.

താൻ ഐൻസ്റ്റൈന്റെ മകളാണെന്ന് അവകാശപ്പെട്ടിരുന്ന ബർലിൻ അഭിനേത്രി ഗ്രേറ്റാ മാർക്ക്സ്റ്റൈൻ അതിരുകവിഞ്ഞ് അദ്ദേഹത്തോട് അടുത്തുവെന്ന് ആരെയും ഞെട്ടിപ്പിക്കുമാറ് ഗ്രന്ഥകാരന്മാർ എഴുതുന്നു. ധിഷണാവൈഭവമുള്ള സ്ത്രീകളെ പ്രാപിക്കാനല്ലായിരുന്നു ഐൻസ്റ്റൈന് താൽപര്യം. വിയർപ്പുനാറ്റമുള്ള സ്ത്രീകളിൽ—സാധാരണക്കാരികളായ സ്ത്രീകളിൽ—വല്ലാത്ത അഭിനിവേശമായിരുന്നു അദ്ദേഹത്തിന്. ഒരിക്കൽ മാവു കുഴച്ചുകൊണ്ടിരുന്ന ഒരു പെൺകുട്ടിയെക്കണ്ട് അദ്ദേഹം ഹർഷോന്മാദത്തിൽ വീണു. എൽസ അവരെ പ്രഗല്ഭമായ രീതിയിൽ അകററിക്കളഞ്ഞു. സൗന്ദര്യത്തെക്കാൾ സ്ത്രീകളുടെ വൈരൂപ്യമാണ് ഐൻസ്റ്റൈനെ ആകർഷിച്ചത്. കുളിമുറിയിൽനിന്നു നഗ്നനായി പുറത്തേക്കിറങ്ങുന്ന സ്വഭാവമുണ്ടായിരുന്നു അദ്ദേഹത്തിന്. ഒരിക്കൽ ഒരു കസ്ന്റെ (യുവതി) മുൻപിൽ ദിഗംബരനായി നിന്ന ഐൻസ്റ്റൈനെക്കണ്ട് അവൾക്കു കപോലരാഗമുണ്ടായി. "വിവാഹം കഴിഞ്ഞിട്ട് നിനക്ക് എത്ര കാലമായി?" എന്നു ഐൻസ്റ്റൈന്റെ ചോദ്യം. "പത്തുകൊല്ലം" എന്നു മറുപടി. "നിനക്കു എത്ര കുട്ടികളുണ്ട്?" എന്നു വീണ്ടും ചോദ്യം. കസ്ൻ "മൂന്ന്" എന്നു മറുപടി പറഞ്ഞപ്പോൾ അദ്ദേഹം പരിഹസിച്ചിട്ട് "എന്നിട്ടും നിന്റെ മുഖം ചുവന്നുപോയല്ലോ" എന്നു പറഞ്ഞു.

ഐൻസ്റ്റൈനിൽ ശക്തിയും ദൗർബ്ബല്യവും സമ്മേളിച്ചിരുന്നു; വിജ്ഞാനവും മാന്ദ്യവും ഒരുമിച്ചു ചേർന്നു. ഇത് അദ്ഭുതം ജനിപ്പിക്കുന്ന നേരമ്പോക്കാണെന്നു പറഞ്ഞു ഗ്രന്ഥകാരന്മാർ ആഹ്ളാദിക്കുന്നു. ഐൻസ്റ്റൈന്റെ ഉപദേശം തേടിയ യുവാവിനോട് ആന്തരമായ സന്തുലിതാവസ്ഥയാണ് അയാൾക്കു വേണ്ടതെന്ന് അദ്ദേഹം പറഞ്ഞുപോലും. എന്നാൽ ഉപദേശകനുതന്നെ അതില്ലായിരുന്നുവെന്നു ഗ്രന്ഥകാരന്മാർ ചൂണ്ടിക്കാണിക്കുന്നു.

മനുഷ്യന്റെ പ്രച്ഛന്നമായ ഒരു ഭാഗമാണു ലൈംഗികത. ധൈഷണികതത്വത്തിന്റെ മേൽത്തട്ടിലെത്തിയവർക്കും ആധ്യാത്മികതത്വത്തിന്റെ അധിത്യകയിൽ ചെന്നുനിന്നവർക്കും അന്തരംഗങ്ങളിൽ ഇത് പ്രച്ഛന്നമായിത്തന്നെ വർത്തിക്കുന്നുണ്ടാവും. അത് ചില സന്ദർഭങ്ങളിൽ പ്രാദുർഭാവംകൊള്ളും. ജേണലിസ്റ്റുകൾ മാത്രമായ ഈ ഗ്രന്ഥകാരന്മാർക്കു ലജ്ജാകരമായ ആ സെക്സിനെയും അതാവിഷ്കാരംകൊണ്ട രീതിയെയും നിന്ദിക്കണമെന്നുണ്ട്. അവർക്ക് ഒരു 'കോടാലി രാകാനുണ്ട്' എന്നു നമ്മൾ ഗ്രഹിച്ചുകഴിഞ്ഞു. (have an axe to grind = to have a selfish end to attain) അതിനുവേണ്ടി തെളിവുകളില്ലാതെ, അഭ്യൂഹങ്ങളിൽ മാത്രം കാലുറപ്പിച്ച് അവർ കല്ലെറിയുന്നു. ചിലയിടങ്ങളിൽ ഏതാനും തെളിവുകളും അവർ നിരത്തിവയ്ക്കുന്നുമുണ്ട്. ഐൻസ്റ്റൈന്റെ ദാമ്പത്യജീവിതങ്ങൾ സംഘട്ടനാത്മകങ്ങളായിരിക്കാം. ദാമ്പത്യജീവിതത്തിൽ വിശ്വാസമുള്ള ആളായിരുന്നില്ല അദ്ദേഹം. "Life, too, is like smoking, especially marriage" ജീവിതവും പുകവലിപോലെയാണ്; വിശേഷിച്ചും വിവാഹം" എന്ന് അദ്ദേഹം പറഞ്ഞു. വാദത്തിനുവേണ്ടി ഈ ജേണലിസ്റ്റുകൾ എഴുതുന്നതൊക്കെ ശരിയാണെന്നു സമ്മതിച്ചാലും വൈഷയികലോകത്തുനിന്ന് അദ്ഭുതാവഹമായ ആശയലോകത്തേക്കു ചെന്ന ഒരു മഹാവ്യക്തിയെ അവർ ആദരിക്കുന്നില്ലല്ലോ എന്ന് ആർക്കും തോന്നാതിരിക്കില്ല. അതല്ല ഗ്രന്ഥകാരന്മാരുടെ ലക്ഷ്യം എന്നു മറുപടി നല്കാമെന്നും ഞാൻ സമ്മതിക്കുന്നു.




"അവൾ തിരിച്ചുവരില്ലേ?" "പോയവൾ എല്ലാക്കാലത്തേക്കുമായി പോയി അനുജാ. പോയവരിൽ ആരും തിരിച്ചു വന്നിട്ടില്ല."

എന്തായാലും വായനക്കാർക്കു സ്തോഭവും സംഭ്രമവും ഉളവാക്കുന്ന കാര്യത്തിൽ ഇപ്പുസ്തകം വിജയം വരിച്ചിട്ടുണ്ട്. അത് എത്രകണ്ടു ശരിയെന്നതു വേറെ കാര്യം. പിന്നെ മരിച്ചവർ മിണ്ടുകില്ല എന്നും ഓർമ്മിക്കുക. (Faber & Faber—1993—Pages 355)

## ചതുരംഗക്കളി

അസ്സർബൈജാനി ചതുരംഗക്കളിക്കാരൻ കാസ്പറോഫ് (Kasparov) കാർപോഫിനെ തോല്പിച്ച് 1985-ൽ ലോക ചാമ്പ്യൻ ആയി. ഈ വർഷവും അദ്ദേഹംതന്നെ ലോക ചാമ്പ്യൻ. ചതുരംഗക്കളിയിൽ പ്രതിയോഗിയുടെ രാജാവിനെ പിടിച്ചെടുക്കുക എന്നതാണല്ലോ ലക്ഷ്യം. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ 'രക്ത നക്ഷത്രം' എന്ന ചെറുകഥ എഴുതിയ ശ്രീ. വി.ആർ. സുധീഷ് ചതുരംഗക്കളിയിൽ ഏർപ്പെട്ടിരുന്നെങ്കിൽ തീർച്ചയായും മറെറാരു കാസ്പറോഫ് ആകുമായിരുന്നു. സഹജ്ഞാവബോധമല്ല ധിഷണാശക്തിയാണു ചതുരംഗവിനോദത്തിനു സാഹായ്യമരുളുന്നത്. ഏതാണ്ടു കാസ്പറോഫിൻെറ ബുദ്ധിവൈഭവം സുധീഷും കഥാരചനയിൽ കാണിക്കുന്നുണ്ട്. കലാപത്തിൽപ്പെട്ട് അച്ഛനമ്മമാർ ഓടിപ്പോകുമ്പോൾ അവരുടെ കുഞ്ഞ് പൊതുനിരത്തിലെ ഒരു മരത്തിൽ കെട്ടിയ തൊട്ടിലിൽ കിടന്നുറങ്ങുന്നു. വിശപ്പുകൊണ്ട് അതു നിലവിളി തുടങ്ങി. എവിടെനിന്നോ ഓടിയെത്തിയ അമ്മയെ കലാപകാരികൾ ഓടിച്ചുകളഞ്ഞു. പ്രതികാരനിർവഹണതൽപരരായ അവർ ശിശുവിനെ കൊന്നു. കുഞ്ഞിനെ ദുഷ്ടമാർ കൊല്ലുന്നതിനുമുൻപ് ഒരു ഫോട്ടോഗ്രാഫർ അതിൻെറ പടമെടുക്കുകയുണ്ടായി. ആ പടത്തിന് അയാൾക്കു സമ്മാനവും കിട്ടി. വിലയേറിയ ജീവനെ നിസ്സാരമാക്കി ക്ഷുദ്രമായ സമ്മാനദാനത്തെ സാരവത്താക്കി പ്രദർശിപ്പിക്കുന്ന സമകാലികമായ കാപട്യത്തെ പരിഹസിക്കുകയാണ് സുധീഷ്. ആ കാപട്യമാണ് അദ്ദേഹത്തിൻെറ ചതുരംഗപ്പലകയിലെ രാജാവ്. അദ്ദേഹം 'ചെക്ക്' എന്നു വിളിക്കുന്നു. പ്രതിയോഗി പരാജയം സമ്മതിക്കുന്നു.

കല കലയാണെന്നു തോന്നാതിരിക്കുമ്പോഴാണ് അത് ഉത്കൃഷ്ടമാവുന്നതെന്നു പറയാറുണ്ടല്ലോ. ബുദ്ധിയുടെ സന്തതിയായ റെട്ടറിക് കൊണ്ട് ഒരു പ്രബന്ധശില്പമുണ്ടാക്കി വയ്ക്കുകയാണു സുധീഷ്. കാസ്പറോഫിനെപ്പോലെ രാജ്ഞിയെയും തേരിനെയും നീക്കി അദ്ദേഹം രാജാവിനെ പിടിച്ചെടുക്കുന്നു. അടിയറവുതന്നെ. കലയ്ക്ക് ആവശ്യകതയില്ലാത്ത ഒരു വാക്കുപോലും കഥാകാരൻ പ്രയോഗിക്കരുത്. ഈ തത്ത്വം സുധീഷിന് അറിഞ്ഞുകൂടാ. അറിയാമായിരുന്നെങ്കിൽ ''ഗുരുത്വാകർഷണത്താലെ ഭ്രൂണകേന്ദ്രത്തിലേക്കു നീങ്ങിയുരഞ്ഞ് തപിച്ചു തിളങ്ങിയ ഒരു പ്രാഗ് നക്ഷത്രത്തെ കുഞ്ഞ് ആകാശത്തിൽനിന്നും തൻെറ കണ്ണുകളിലേക്ക് ഏററുവാങ്ങി'' എന്നതുപോലെയും അതുപോലെയുള്ളതുമായ വാക്യങ്ങൾ എഴുതുമായിരുന്നില്ല. സുധീഷിൻെറ 'കഥ' കഥയല്ല, ഉപന്യാസമാണ്. അദ്ദേഹം പടിഞ്ഞാറൻ നാടുകളിലേക്കു പോകേണ്ടതില്ല. സമരേഷ് ബാസുവിൻെറ Farewell എന്ന കഥയും സുനിൽ ഗാംഗുലിയുടെ The Fugitive and the Followers എന്ന കഥയും വായിച്ചുനോക്കിയാൽ മതി. കലാപത്തെ അവലംബിച്ച് അവരെഴുതിയ ഈ ചെറുകഥകളിൽ എങ്ങനെ റെട്ടറിക് ഒഴിവാക്കിയിരിക്കുന്നുവെന്നു മനസ്സിലാക്കാൻ കഴിയും.


പസ്തർനക്ക്

*ഒരാൾ കാലത്ത് ചായകുടിക്കാൻ ഒരുരൂപയില്ലാതെ ഒരു കടത്തിണ്ണയിൽ ആലോചനയിലാണ്ട് ഇരിക്കുകയായിരുന്നു. അപ്പോൾ അതുവഴി വന്ന ഒരു ഒൻപതാം ക്ളാസ്സുകാരനായ—പഴയ, മലയാളം വാദ്ധ്യാർ അയാളോടു ചോദിച്ചു:- ''ഭവാനെന്തേ ചിന്താഭാരക്ളാന്തതയാൽ ക്ഷുണ്ണഹൃദയനായി, പരിതപ്തമാനസനായി വർത്തിക്കുന്നത്?'' ഇതുകേട്ടു പേടിച്ച് ആ പാവം ചാടിയെഴുന്നേററു ഒരു നെട്ടോട്ടം ഓടി.*

## ചോദ്യം, ഉത്തരം

''പാസ്ററർനാക്കിനെക്കാൾ വലിയ കവിയുണ്ടോ റഷ്യയിൽ?''

''ഉണ്ട്. പസ്തർനക്കിൻെറ കവിത മഹനീയമാണെങ്കിലും ബിംബങ്ങളുടെ ബാഹുല്യംകൊണ്ട് അതു ഹൃദയസംവാദത്തിന് പ്രതിബന്ധം സൃഷ്ടിക്കും. പുഷ്കിൻ പസ്തർനക്കിനെക്കാൾ വലിയ കവിയാണ്. ആന്നാ അഹ്മതൊവയുടെ പല കാവ്യങ്ങളും പസ്തർനക്കിൻെറ കാവ്യങ്ങളെ അതിശയിക്കുന്നു. ഒരു കാവ്യം എടുത്തെഴുതാം.

'I see, I see the crescent
moon
through the willow's
thick foliage
I hear, I hear the
regular beat
of unshod hooves

You don't want to
sleep either?
In a year you were'nt
able to forget
me,

You're not used to
finding
your bed empty
..............
..............

Why do you circle round,
the silent house like a
thief?
Or do you remember
the agreement
and wait for me alive?

I am falling asleep. The
moon's blade
cuts through the stilling
dark
Again hoofbeats. it is
my own warm
heart that beats so'

**വണ്ട് രാത്രിവേളകളിൽ**
**നെയ്ത്തിരി ദീപത്തിൻെറ**
**സൗമ്യപ്രകാശം**
**കണ്ണുകൾക്ക് കുളിർമ്മ**
**നല്കിയിരുന്നു. ഇന്നു**
**വിദ്യുച്ഛക്തി**
**വിളക്കിൻെറ**
**തീക്ഷ്ണപ്രകാശം**
**കൊണ്ട് കണ്ണുകൾ**
**കീറിപ്പോകുന്നു.**

ഇങ്ങനെ വികാരപ്രപഞ്ചം സൃഷ്ടിക്കാൻ പസ്തർനക്കിന് ആവുകയില്ല.''

''പ്രാചീനകാലവും ആധുനികകാലവും തമ്മിലുള്ള വ്യത്യാസമെന്ത്?''

''പണ്ട് രാത്രിവേളകളിൽ നെയ്ത്തിരിദീപത്തിൻെറ സൗമ്യപ്രകാശം കണ്ണുകൾക്കും കുളിർമ്മ നല്കിയിരുന്നു. ഇന്നു വിദ്യുച്ഛക്തി വിളക്കിൻെറ തീക്ഷ്ണപ്രകാശംകൊണ്ട് കണ്ണുകൾ കീറിപ്പോകുന്നു.''

''അവൾ തിരിച്ചു വരില്ലേ?''

''പോയവൾ എല്ലാക്കാലത്തേക്കുമായി പോയി അനുജ്ഞാ. പോയവരിൽ ആരും തിരിച്ചു വന്നിട്ടില്ല.''

''ഇത്രയും കാലത്തെ ജീവിതംകൊണ്ട് നിങ്ങൾ എന്തു മനസ്സിലാക്കി?''

''ആരെക്കണ്ടാലും 'എവിടെപ്പോകുന്നു', 'എന്താ ഇത്ര ക്ഷീണിച്ചു പോയത്?' എന്നു ചോദിക്കരുതെന്ന്. സ്ത്രീയോടു വയസ്സു ചോദിക്കരുതെന്ന്? മരണം നടന്ന വീട്ടിൽച്ചെന്നാൽ മരിച്ചയാളിൻെറ രോഗത്തെക്കുറിച്ചു ചോദിക്കരുതെന്ന്. സാഹിത്യകാരൻ എന്ന ഊളന് നിരൂപകൻ സിംഹത്തിൻെറ തോലിട്ടു കൊടുത്താലും ആ സാഹിത്യകാരൻ ഊളനായിത്തന്നെ നില്ക്കുമെന്ന്.''

''അതിഥികൾ എത്തുമ്പോൾ എന്തു പാടില്ല?''

''ടെലിവിഷൻ പ്രവർത്തിപ്പിക്കരുത്. റേഡിയോയുടെ ഗർജ്ജനം കേൾപ്പിക്കരുത്. ടെലിഫോണിൽ ഉറക്കെസ്സംസാരിക്കരുത്. സ്റ്റീൽ ടംബ്ലറിൽ കാപ്പിയോ ചായയോ കൊടുക്കരുത്. ഇവയിൽ ഏതെങ്കിലും ചെയ്താൽ ആ അതിഥി പിന്നീട് നിങ്ങളുടെ വീട്ടിൽ കാലുകുത്തുകയില്ല.''

## 'ഓരോ സൃഷ്ടിവിശേഷം'

**ഞാ**ൻ തിരുവനന്തപുരത്തെ സംസ്കൃത കോളേജിൽ (കോളിജിൽ) അധ്യാപകനായിരിക്കുന്ന കാലം. ബെസ്റ്റ് എന്നൊരു സായ്പ് ഇംഗ്ലീഷ് സമാജം ഉദ്ഘാടനം ചെയ്യാൻ വന്നു. സ്വാഗതമാശംസിക്കാൻ പ്രിൻസിപ്പൽ എൻ. ഗോപാലപിള്ളസ്സാറ് എന്നോടാണ് ആവശ്യപ്പെട്ടത്. ഇംഗ്ലീഷിൽ പ്രസംഗിച്ചു ശീലമില്ലാത്ത എനിക്കത് വൈഷമ്യമുളവാക്കിയെങ്കിലും അതു പുറത്തു കാണിക്കാതെ വേദിയിൽ കയറിനിന്നു സായ്പ് ആരാണെന്നും മറ്റും വിശദമാക്കിയിട്ട് I welcome Mr. Best from the West എന്നു പറഞ്ഞു. സായ്പിനു സന്തോഷമായി. പ്രഭാഷണം കഴിഞ്ഞു. അദ്ദേഹത്തിന് പൂച്ചെണ്ടു നല്കിയതും ഞാൻതന്നെ. അതു വാങ്ങിയിട്ട് I don't deserve it എന്നു വിനയത്തോടെ സായ്പ് പറഞ്ഞു. അദ്ദേഹം കാറിൽ കയറി പൊയ്ക്കഴിഞ്ഞപ്പോൾ ഒരു സംസ്കൃതാദ്ധ്യാപകൻ എന്നോടു ചോദിച്ചു. 'ഇയാൾ എവിടെയുള്ളവൻ?' 'ഇംഗ്ളണ്ട്' എന്നു എൻെറ മറുപടി. സായ്പിൻെറ വെളുത്ത നിറവും നീലക്കണ്ണുകളും ചെമ്പൻമുടിയുമൊക്കെ കണ്ടിട്ടാവാം അദ്ദേഹം ആത്മഗതമെന്ന മട്ടിൽ പറഞ്ഞു:- ''ഈശ്വരൻെറ ഓരോ സൃഷ്ടിവിശേഷം!'' ഇതിൽപ്പിന്നീട് ഏതു സായ്പിനെ കണ്ടാലും ഞാനും അന്നു ഹിന്ദി പ്രഫെസറായിരുന്ന രാമചന്ദ്രപ്പൈയ്യും (പില്ക്കാലത്തു കൊളിജിയേറ്റ് ഡയറക്ടർ) ചിരിച്ചുകൊണ്ടു ഉദീരണം നടത്തും: ''ഈശ്വരൻെറ ഓരോ സൃഷ്ടിവിശേഷം!''

ചില മലയാളകഥകൾ വായിക്കുമ്പോൾ, ചില മലയാള നോവലുകൾ വായിക്കുമ്പോൾ അവ യഥാക്രമം മോപസാങ്ങിനെയും കാഫ്കയെയും അനുസ്മരിപ്പിക്കുമ്പോൾ ഞാൻ എന്നോടുതന്നെ പറയാറുണ്ട് 'ഈശ്വരൻെറ ഓരോ സൃഷ്ടിവിശേഷം!' അങ്ങനെ പറയാൻ സൗകര്യം ലഭിക്കാതെ വരുന്ന കഥകളും നോവലുകളും കാണുമ്പോൾ എനിക്ക് ആഹ്ളാദമാണ്. കലാകൗമുദിയിൽ ശ്രീ. ഇ.എം. ഹാഷിം എഴുതിയ 'ക്രിയ' എന്ന ചെറുകഥ വായിച്ചപ്പോൾ 'ഈശ്വരൻെറ ഓരോ സൃഷ്ടിവിശേഷം' എന്ന് എനിക്കു പറയേണ്ടതായി വന്നില്ല. കാരണം അത് എന്നെപ്പോലെ, ആ സംസ്കൃതാദ്ധ്യാപകനെപ്പോലെ, രാമചന്ദ്രപ്പൈയെപ്പോലെ കേരളീയതയോടുകൂടി പ്രത്യക്ഷമായി എന്നതുതന്നെ. വേശ്യയായ അമ്മയുടെ മകൻ പില്ക്കാലത്ത് അവരുടെ ചാരിത്രം നശിപ്പിച്ച ഒരുത്തനെ കൊല്ലുന്നതും പിന്നീടൊരു വ്യഭിചാരിയെ വകവരുത്താൻ ചെല്ലുമ്പോൾ അയാൾ സ്വന്തം അച്ഛനാണെന്നു മനസ്സിലാക്കുന്നതുമായ ഇക്കഥയിൽ കേരളീയച്ഛായയുണ്ട്. ഭേദപ്പെട്ട രീതിയിൽ ഹാഷിം കഥ പറഞ്ഞിട്ടുണ്ടുതാനും. എന്തൊരാശ്വാസം!



കാസ്പറോഫ്

**സ**മരേഷ് ബാസുവിൻെറ Farewell എന്ന കഥയും സുനിൽ ഗാംഗുലിയുടെ The Fugitive and the followers എന്ന കഥയും വായിച്ചുനോക്കിയാൽ മതി. കലാപത്തെ അവലംബിച്ച് അവരെഴുതിയ ഈ ചെറുകഥകളിൽ എങ്ങനെ റെട്ടറിക് ഒഴിവാക്കിയിരിക്കുന്നുവെന്ന് മനസ്സിലാക്കാൻ കഴിയും.

*മാന്യവായനക്കാർക്കു നന്നേ മുഷിഞ്ഞോ? എങ്കിൽ The Turkish Bakery എന്നൊരു കാവ്യത്തിൻെറ ഇംഗ്ലീഷ് പരിഭാഷയുടെ മലയാളം തർജ്ജമ കേട്ടാലും:-*

*''ഞാനൊരു ടർക്കിഷ് പീടികയിൽച്ചെന്ന് ഒരു റൊട്ടി വാങ്ങുന്നു.*

*പ്രായംകൂടിയ ഒരു തുർക്കി എൻെറ കൈയിൽ കയറിപ്പിടിക്കുന്നു.*

*ഇക്കഥ പുറത്തായി എല്ലാ സ്ഥലങ്ങളിലും പരന്നാൽ*

*ഷെൽഫിലിരിക്കുന്ന കൊച്ചുപാവേനിനെ മാത്രമേ കുറ്റപ്പെടുത്തേണ്ടതുള്ളു. ഞാൻ പോകും. അതേ പോകും ഇടുങ്ങിയതും ചൂടാർന്നതും ഇരുണ്ടതുമായ അയാളുടെ, വള്ളിക്കുടിലിൽ ഞാൻ പോകും.*

*സംജ്ങ് ദേവാലയത്തിൽ പോയി ഞാൻ വിളക്കു കത്തിക്കുന്നു.*

*പ്രധാനപ്പെട്ട പുരോഹിതൻ എൻെറ കൈയിൽ കയറിപ്പിടിക്കുന്നു.*

*ഇക്കഥ പുറത്തായി എല്ലാ സ്ഥലങ്ങളിലും പരന്നാൽ*

*അൾത്താരയിലെ കൊച്ചുകുട്ടീ നിന്നെ മാത്രമേ കുററപ്പെടുത്തേണ്ടതുള്ളൂ. ഞാൻ പോകും, അതേ പോകും ഇടുങ്ങിയതും ചൂടാർന്നതും ഇരുണ്ടതുമായ അയാളുടെ, വള്ളിക്കുടിലിൽ ഞാൻ പോകും.*

*ഞാൻ ഗ്രാമത്തിലെ കിണററിൽച്ചെന്നു വെള്ളം കോരുന്നു.*

*കിണററിനകത്തെ ഒരു വ്യാളി എൻെറ കൈയിൽ കയറിപ്പിടിക്കുന്നു.*

*ഇക്കഥ പുറത്തായി എല്ലാ സ്ഥലങ്ങളിലും പരന്നാൽ*

**പസ്തർനക്കിൻെറ
കവിത
മഹനീയമാണെങ്കിലും
ബിംബങ്ങളുടെ
ബാഹുല്യം കൊണ്ട്
അതു ഹൃദയ
സംവാദത്തിന്
പ്രതിബന്ധം
സൃഷ്ടിക്കും.**

*കുടമേ നിന്നെ മാത്രമേ കുററപ്പെടുത്തേണ്ടതുള്ളൂ.*

*ഞാൻ പോകും. അതേ പോകും ഇടുങ്ങിയതും ചൂടാർന്നതും ഇരുണ്ടതുമായ അയാളുടെ, വള്ളിക്കുടിലിൽ ഞാൻ പോകും.*

*ഞാൻ മദ്യശാലയിൽച്ചെന്നു മുന്തിരിച്ചാറു വാങ്ങുന്നു.*

*മദ്യശാലയുടെ ഉടമസ്ഥൻ എൻെറ കൈയിൽ കയറിപ്പിടിക്കുന്നു.*

*ഇക്കഥ പുറത്തായി എല്ലാ സ്ഥലങ്ങളിലും പരന്നാൽ*

*മദ്യചഷകമേ നിന്നെ മാത്രമേ കുററപ്പെടുത്തേണ്ടതുള്ളൂ.*

*ഞാൻ പോകും, അതേ പോകും ഇടുങ്ങിയതും ചൂടാർന്നതും ഇരുണ്ടതുമായ അയാളുടെ, വള്ളിക്കുടിലിൽ ഞാൻ പോകും.''*

60–ാം പേജിൽനിന്നും തുടർച്ച

വായിച്ചുതീർത്തു. വായിച്ചാൽ നീങ്ങാത്ത ഒരു പുസ്തകം. എന്താണു കാരണമെന്നറിഞ്ഞുകൂടാ. കാമുവിൻെറ ഓരോ കൃതിയെപ്പററിയും വിവരണങ്ങളും നിരൂപണവും ഉണ്ട്.

'Plague' എന്ന നോവൽ പ്രതീകാത്മകമായി കമ്മ്യൂണിസത്തെ അഥവാ Totalitarianism-നെ എതിർക്കുന്നതാണെന്നു ഗ്രന്ഥകാരൻ പറയുന്നു. എന്നാൽ എസ്.വേലായുധൻെറ 'സാഹിത്യലോകം' ലേഖനത്തിൽ പറയുന്നത് ഫാസിസത്തെ എതിർക്കുന്നതാണെന്നാണ്. നല്ല കൂത്ത്!

അൾജീരിയൻ യുദ്ധത്തിൽ ഫ്രഞ്ചുപട്ടാളം ഉപയോഗിച്ച Terronism, Torture എന്നിവയെപ്പററി കാമു ഒരക്ഷരം മിണ്ടിയിട്ടില്ലത്രെ. കാരണം തൻെറ അമ്മയേയും സഹോദരനേയും പട്ടാളക്കാർ ദ്രോഹിക്കുമെന്നു പേടിച്ചിട്ടാണുപോലും.

'Happy Death' എന്ന പുസ്തകത്തെപ്പററി ഇവരാരും പറഞ്ഞിട്ടില്ല. അതിലെ ചില ഭാഗങ്ങൾ Outsider-ലെ പോലെതന്നെ ഇരിക്കുന്നു.

ജൂൺ 26, ഞായർ.

മാർപ്പാപ്പയുടെ പോളണ്ട് സന്ദർശനം, പി.എൽ.ഒയിലെ ഭിന്നിപ്പ്, പുതുശ്ശേരിയിലെ പ്രസിഡൻറു ഭരണം എന്നീ മൂന്നു വിഷയങ്ങളെപ്പററി കുറിപ്പുകൾ എഴുതിവച്ചു. രാത്രി ബാബു വാസുദേവൻ വന്നു. അയാളുടെ കൈയിൽ കൊടുത്തു.

വൈകിട്ടു പബ്ളിക് ലൈബ്രറി പൊതുയോഗത്തിനു പോയി. അതു കാര്യമാത്രപ്രസക്തമായിരുന്നു. ധാരാളം ചെറുപ്പക്കാർ പങ്കെടുത്തിരുന്നു.

പിന്നെ ജോസ് താന്നിക്കലിൻെറ അനിയൻെറ കല്യാണത്തിൻെറ സ്വീകരണത്തിൽ പങ്കെടുത്തു. ടൗൺ ഹാൾ.

ഫാ.തേർമഠത്തിൻെറ സ്വീകരണം. സാഹിത്യ അക്കാദമിഹാൾ. ബിഷപ്പ് പഴയാററിലിൻെറ പ്രസംഗം ദുസ്സഹം. അതുകഴിഞ്ഞു ഫാ.വടക്കൻ ഒന്നാംതരം ഒരു പ്രസംഗം ചെയ്തു. മുഴുവൻ കേട്ടില്ല. അപ്പോഴേക്കും സമയമായി. കാസിനോയിൽ പോയി.

PTI ജനറൽ മാനേജരുടെ സ്വീകരണത്തിൽ പങ്കെടുത്തു. അത്താഴവും അവിടെനിന്നു കഴിച്ചു.

ജൂൺ 27, തിങ്കൾ.

10 മണിക്കു എം.ആർ.നായരുടെ മകൻെറ വിവാഹത്തിൽ പങ്കുകൊണ്ടു. പാറമേക്കാവു ഹാളിൽ. ഊണും കഴിച്ചു.

വൈകിട്ട് ആഫീസുവരെ ഒന്നു നടന്നു. ഓവർബ്രിഡ്ജിൻെറ പണി വളരെവേഗം തീർന്നുകൊണ്ടിരിക്കുന്നു. മുകൾഭാഗം വാരത്തുകഴിഞ്ഞു.

ജൂൺ 28, ചൊവ്വ.

പി.എൻ.വിജയകുമാറിൻെറ 'ചന്ദ്രകാന്തം' വായിച്ചു. ''പഴമണ്ണ്'', ''വരിക ശാരികേ'' എന്നീ കവിതകൾ എനിക്കു പിടിച്ചു. മററുള്ളതെല്ലാം എന്തൊ. നല്ല ഒഴുക്കുള്ള വരികൾ എന്നതിൽ കവിഞ്ഞു വലിയ ചമൽക്കാരമൊന്നുമില്ല. ഒരവതാരിക എഴുതണമല്ലോ. വല്ലവണ്ണവും എഴുതിയുണ്ടാക്കുകതന്നെ.

New Age-ൽ, People's Democracy യിൽ സുർജിത് ലേഖനത്തിനുള്ള ഇന്ദ്രദീപ് സിഹ്നയുടെ മറുപടി ഒന്നാംതരമായിട്ടുണ്ട്. Well-documented and convincing. ഇതല്ലേ 3–ാം തീയതിയിലെ ക്ളാസ്സിൽ വിശദീകരിക്കേണ്ട കാര്യം?

ജൂൺ 29, ബുധൻ.

പി.എൻ.വിജയകുമാറിൻെറ 'ചന്ദ്രകാന്ത'ത്തിലെ കവിതകൾ രണ്ടുമൂന്നു വട്ടം വായിച്ചു. തരക്കേടില്ലെന്നു തോന്നി. അവതാരിക എഴുതാൻ ചിലതു ആലോചിച്ചുവച്ചു. എഴുതാൻ കഴിഞ്ഞില്ല.

ജൂൺ 30, വ്യാഴം.

വെള്ളിത്തിരുത്തി മനയ്ക്കൽ വിരൂപാക്ഷൻ നമ്പൂതിരി സുഖക്കേടായി കിടപ്പിലാണെന്നറിഞ്ഞു. ഞാനും കൃഷ്ണൻകുട്ടിയും ഗോപാലകൃഷ്ണമേനോനും കൂടി കാണാൻപോയി. നമ്പൂതിരിയെ കണ്ടാൽ വലിയ അവശതയില്ല. എന്നാൽ സംസാരിക്കാൻ വയ്യ. എല്ലാം എഴുതി കാണിക്കുകയാണ്. മൂത്രം പോകുന്നില്ല. Kidney പ്രവർത്തിക്കുന്നില്ല എന്നാണ് ഒരാൾ പറഞ്ഞത്. അവർ ഡോക്ടർമാരെ കൊണ്ടുവന്നു കാണിക്കുന്നുണ്ട്. ആസ്പത്രിയിൽ പോകാൻ നമ്പൂതിരി കൂട്ടാക്കുന്നില്ല. ഞങ്ങൾ പറഞ്ഞുനോക്കി.

ഉച്ചതിരിഞ്ഞു മനയ്ക്കൽനിന്നു വിളിച്ചുപറഞ്ഞു ഡോ.എം.ആർ.ഗോവിന്ദൻ വന്നു ഒരു ഇൻജെക്ഷൻ കൊടുക്കാൻ പറഞ്ഞു. മരുന്നുകൊണ്ടുവന്നു ഇൻജെക്ഷൻ കൊടുത്തപ്പോഴേക്കും മരിച്ചപോലെ ആയി എന്ന്. പിന്നീട് എന്തുണ്ടായി എന്നറിയില്ല.

പണ്ടു ക്ഷേത്രം തുറന്നുകൊടുത്ത നമ്പൂതിരിയാണ്. പിന്നെ UG കാലത്തു ഷെൽട്ടർ തന്നയാൾ. ഒരു യോഗം തന്നെ. E.S.ഗോപാലൻ അവിടെ ഏർപ്പാടു ചെയ്തതു ഞാൻ ഓർക്കുന്നു. മകൾ ഒരു എഴുത്തച്ഛനെ വിവാഹം ചെയ്തിട്ടുണ്ട്.

പി.എൻ.വിജയകുമാറിൻെറ 'ചന്ദ്രകാന്തം' എന്ന പുസ്തകത്തിനു (കവിതാസമാഹാരം) ഒരു അവതാരിക എഴുതി. ഒരുപാടുസമയം പോയി എന്നാലും നന്നായി എന്നു തോന്നുന്നു.

57–ാം പേജിൽനിന്നും തുടർച്ച

(മഞ്ഞനിറത്തിലുള്ള പൊടികൊണ്ടുള്ള വർഷംകൊണ്ട് മലയ പർവതത്തിൽ മഹാമേരുവിനെപ്പോലെയുള്ള ശോഭയെ ഉണ്ടാക്കിത്തീർക്കുന്നവരും സിന്ദൂരവർഷംകൊണ്ട് ഉദയസന്ധ്യയുടെ ശോഭയെ ഇല്ലാതാക്കിത്തീർക്കുന്നവരും ആയ സിദ്ധന്മാർ, ഉറക്കെ പാട്ടുപാടുന്ന സ്ത്രീകളുടെ ശബ്ദംകൊണ്ടും കാൽച്ചിലമ്പുകളുടെ കിലുക്കംകൊണ്ടും അങ്ങയുടെ വിവാഹസ്നാന സമയത്തെ സൂചിപ്പിക്കുന്നു.)

കൂടിയാട്ടമവസാനിച്ചപ്പോൾ കടത്തനാട്ടു തമ്പുരാൻ മാധവചാക്യാർക്ക് 'നാട്യാചാര്യൻ' എന്ന ബഹുമതി കല്പിച്ചരുളി. കൂടാതെ പേർകൊത്തിയ മുദ്രയും ചങ്ങലയും സമ്മാനിച്ചു. കുന്നമംഗലത്ത് ഗോവിന്ദൻ നമ്പൂതിരി നാട്യാചാര്യനെ ശ്ലോകം ചൊല്ലി അനുഗ്രഹിച്ചു:

''പദേപദേ ഭാവുക ശംസനായതേ
ത്വയാസഹ പ്രസ്ഥിത മേവ മേമനഃ
സുധാംശു മൗലിർധൃത സർവമംഗളോ
ദ ധാതു ഭൂയസ്തവ സർവ്വമംഗളം.''

(അടിക്കടി ഭാവുകത്തെ നൽകുവാനായിക്കൊണ്ട് എൻെറ മനസ്സ് അങ്ങയുടെ കൂടെത്തന്നെ പുറപ്പെട്ടിരിക്കുന്നു. ചന്ദ്രക്കലാധരനും പാർവതീസേവിതനുമായ ശിവൻ സർവമംഗളങ്ങളും പ്രദാനം ചെയ്യട്ടെ.)

സദസ്യർ 'ജയ ജയ' എന്നാർപ്പു വിളിച്ചു. അച്ഛൻ, അമ്മാമന്മാർ, അമ്മായി, ഭാര്യ, മക്കൾ എന്നിവരുടെ സാന്നിദ്ധ്യത്തിൽ വെച്ചുകിട്ടിയ പുരസ്കാരം മാധവചാക്യാർ നെഞ്ചിൽ ചേർത്തുപിടിച്ചു. മനസ്സ് അഭിമാനപുളകിതമായി. സ്വധർമ്മമനുഷ്ഠിക്കുന്നതിനുവേണ്ടി അനുഭവിച്ചുകൊണ്ടിരുന്ന കഷ്ടപ്പാടുകൾ നിമിഷനേരത്തേക്ക് സ്മരണയ്ക്കപ്പുറത്തായി. ഓണപ്പുടവ കൊടുത്ത് സംഘത്തിലെ മററുള്ളവരേയും തമ്പുരാൻ ആദരിച്ചു. പിന്നത്തെ വർഷം മുതൽ വലിയ തമ്പുരാൻ തീപ്പെടുംവരെ കൂത്തിനുവേണ്ടി മാധവചാക്യാർ കടത്തനാട്ടു പോകാറുണ്ടായിരുന്നു.

(തുടരും)



സമരത്തിലേർപ്പെട്ടിരിക്കുന്ന ഡോക്ടർമാരുടെ ആസ്തികളെക്കുറിച്ച് വിജിലൻസിൽ അന്വേഷിക്കുകയും അവിഹിത വസ്തുക്കൾ കണ്ടുകെട്ടുകയും ചെയ്യണം.

ദേശീയവേദി പ്രസിഡൻറ്,
ചെറിയാൻ ഫിലിപ്പ്.

*ചെറിയാനൊരു റാഡിക്കൽ റെവല്യൂഷണറിയാണല്ലോ.*

☆ ☆ ☆

ദൈവവിശ്വാസികൾ അല്ലാത്തവർ ദേവസ്വം ബോർഡുഭരണത്തിൽ നിന്നൊഴിഞ്ഞുമാറണം. ദൈവവിശ്വാസികളായ എം.എൽ.എമാരുടെ നോമിനികളായിരിക്കണം ദേവസ്വംബോർഡ് ഭരിക്കേണ്ടത്. അഴിമതിയാരോപണത്തിന് ദേവസ്വംസ്ഥാപനങ്ങൾ ഇരയാകുന്നത് തികച്ചും ദൈവനിന്ദയാണ്.

കെ.മുരളീധരൻ എം.പി.

*ദൈവവും മുരളീധരനുമായി ഇപ്പോൾത്തന്നെ നല്ല ബന്ധത്തിലാണല്ലോ.*

☆ ☆ ☆

വികാരവിചാരങ്ങളുടെ ചിറകുകൾ ഉണ്ടെങ്കിലേ ഭാവപ്രപഞ്ചത്തിലൂടെ പറക്കാൻ കഴിയൂ. മാതൃഭാഷയുമായുള്ള ബന്ധം വിടർത്തി നാം വികാരത്തിൻെറ ചിറകൊടിക്കുന്നു. ഒരു ചിറകൊടിഞ്ഞാൽ പിന്നെ പറക്കാൻ കഴിയുന്നതെങ്ങനെ?

എം.പി.വീരേന്ദ്രകുമാർ.

*നിത്യവും പറക്കുന്ന എയർഹോസ്റ്റസ്സുകളെയൊന്നും കണ്ടിട്ടില്ലേ വീരേന്ദ്രകുമാർ.*

☆ ☆ ☆

അയോദ്ധ്യയിൽ ക്ഷേത്രത്തിൻെറയും പള്ളിയുടെയും നിർമ്മാണം ഒന്നര വർഷത്തിനുള്ളിൽ ആരംഭിക്കും.



പ്രധാനമന്ത്രി നരസിംഹറാവു.

*ഒരു ക്ഷേത്രത്തിൻെറയും പള്ളിയുടെയും പ്ളാൻ വരച്ചുണ്ടാക്കാൻ ഒന്നരക്കൊല്ലമോ?*

☆ ☆ ☆

ദേശീയ രാഷ്ട്രീയത്തിൽ സാമുദായിക സംഘടനകളുടെ വളർച്ചയ്ക്ക് പ്രേരകമായത് മുസ്ലിം ലീഗിൻെറ ആവിർഭാവമാണ്.

ഇ.എം.എസ്.

*നോവിക്കല്ലേ!*

☆ ☆ ☆

അവര് പറയാനുള്ളതെല്ലാം പറയട്ടെ, എന്നിട്ട് ഞാൻ പറയാം.

കെ.ആർ. ഗൗരിയമ്മ.

*ഇനി എൽസിയോടു പറയാനല്ലേ പററൂ.*

☆ ☆ ☆

രാജ്യത്തിൻെറ നിലനില്പ് അപകടപ്പെടുത്തുംവിധം വർഗ്ഗീയത വളർന്നുവരുന്ന



ഇക്കാലത്ത് വർഗ്ഗീയതയ്ക്കെതിരെ തൂലിക ചലിപ്പിച്ചുകൊണ്ട് പത്രധർമ്മം നിർവഹിക്കണം.

കേന്ദ്രമന്ത്രി എ.കെ.ആൻറണി.

*ഒരു ഓർഡിനൻസിലൂടെ ഇത് നിയമമാക്കണം.*

☆ ☆ ☆

എൻെറ അറിവിൽപ്പെട്ടിടത്തോളം ഏററവുമധികം പുസ്തകം വായിച്ചിട്ടുള്ള മലയാളത്തിലെ എഴുത്തുകാരൻ പി.ഗോവിന്ദപ്പിള്ളയാണ്.

എം.പി. നാരായണപിള്ള.

*ഛെ... എം.പി.നാരായണപിള്ളയേക്കാൾ കൂടുതൽ പുസ്തകങ്ങൾ ഗോവിന്ദപ്പിള്ള വായിച്ചെന്നോ.*

☆ ☆ ☆

ബാലസാഹിത്യ ഗ്രന്ഥങ്ങൾ കൂടുതൽ ഉപയോഗയോഗ്യമാക്കാൻ മാതാപിതാക്കൾ കൂടി ശ്രമിക്കണം.

ഡോ.ഡി.ബാബുപോൾ.

*ഒരല്പം സെക്സ് കലർത്താൻ നോക്കിക്കൂടേ?*



മന്ത്രധ്വനികൾക്കു പകരം ക്ഷേത്രങ്ങളിൽ ഇങ്കുലാബ് സിന്ദാബാദ് വിളികൾ ഉയരുന്നത് ആശാസ്യമല്ല.

വയലാർ രവി.

*ദേവസ്വം ബോർഡ് പ്രസിഡൻറാവാനുള്ള നീക്കമായിരിക്കും.*

☆ ☆ ☆

റുഷ്ദി മാപ്പു പറഞ്ഞു. അതു തികഞ്ഞ ഭീരുത്വമാണ്.

തസ്ലിമ.

*അല്ലെങ്കിലും ആൺ വർഗ്ഗത്തിന് ധൈര്യം കുറഞ്ഞുവരുന്ന ഒരു കാലമാണിത്.*

☆ ☆ ☆

മലയാളത്തിൽ ഷേക്സ്പിയറും മിൽടണും ഉണ്ടോ എന്നു ചോദിക്കുന്നവരോട് ഇംഗ്ളീഷിൽ തുഞ്ചനും കുഞ്ചനും ഉണ്ടോ എന്നാണ് ചോദിക്കാനുള്ളത്.

മഹാകവി എം.പി. അപ്പൻ.

*ഇംഗ്ളണ്ടിൽ തെങ്ങും പ്ളാവും മാവും ഉണ്ടോ എന്നുകൂടി ചോദിക്കണം.*

☆ ☆ ☆

മുസ്ലിം ലീഗിനെ വർഗ്ഗീയകക്ഷിയാക്കാൻ സുലൈമാൻ സേട്ട് ശ്രമിക്കുകയാണ്.

കെ.സി. വേണുഗോപാൽ.

*മുസ്ലിം ലീഗ് പണ്ടൊക്കെ എത്ര മഹത്തായ ഒരു മതേതരത്വ കക്ഷിയായിരുന്നു.*

☆ ☆ ☆

ബി.ജെ.പിയെ തോല്പിക്കാൻ കോൺഗ്രസ്സിനെ സഹായിക്കണമെന്ന് പശ്ചിമ ബംഗാൾ മുഖ്യമന്ത്രി ജ്യോതിബാസു പറഞ്ഞത് ഹിമാചൽപ്രദേശ് പോലെ ഇടതുപക്ഷം ദുർബലമായ സംസ്ഥാനങ്ങളെ ഉദ്ദേശിച്ചാണ്.

ഇ.കെ. നായനാർ.

*ജ്യോതിബാസുവിനെയും ആലപ്പുഴ ജില്ലാ കമ്മിററിയിലേക്കു തരംതാഴ്ത്താൻ സമയമായി.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.